# DARSAN BOOKS

An exclusive showroom for serious readers

**NEW ARRIVALS**

| | | | |
|---|---|---|---|
| SUSAN GEORGE | : How the Other Half Dies | Rs. 38.25 |
| PAUL HARRISON | : Inside the Third World | Rs. 75.75 |
| KARL POPPER | : Unended Quest | Rs. 38.25 |
| LEON TROTSKY | : My Life | Rs. 60.45 |
| TARIQ ALI Ed. | : The Stalinist Legacy | Rs. 75.75 |
| JONATHAN STEELE | : The Limits of Soviet Power | Rs. 53.55 |

Books can be sent by V. P. P. also.

**DARSAN BOOKS (P) LTD.,**

V. J. T. Hall Road, Palayam, Trivandrum-34

---

One 54 × 72 cm. West German make original Heidelberg Automatic Cylinder Printing Machine (3000 I mp. per hour) with automatic numbering and perforation unit–Available for rate–contact S. S. Moorthy, 14-A. T. P. Mills Road, Rajapalayam–626117.

1. Single Demy — 54 × 72 cm. ($21\frac{1}{4}'' \times 28\frac{3}{8}''$)
2. Double Demy — 64 × 90 cm.

Impressions Per hour — 4000 to 6000 ($25\frac{1}{4}'' \times 35\frac{3}{8}''$)

Original West German make Heidelberg Cylinder Printing Machine.

CONTACT : S. S. MOORTHY

---

## ഒരു ലക്ഷം രൂപയുടെ സമ്മാനങ്ങൾ നേടുക

മാതൃക മൊത്തം 18

| | | |
|---|---|---|
| 5 | 4 | 9 |
| 10 | 6 | 2 |
| 3 | 8 | 7 |

**ഒന്നാം സമ്മാനം :**

വെസ്പാ സ്കൂട്ടർ, കളർ ടി. വി. 2–ഇൻ–വൺ.

**പ്രോത്സാഹന സമ്മാനം:** ഇറക്കുമതിചെയ്ത ലേറ്റസ്റ്റ് ജപ്പാൻ മോഡൽ സോണി 2 – ഇൻ – വൺ 175 ക.

| | | |
|---|---|---|
| 6 | | |
| | 7 | |
| | | 8 |

പരസ്പര പ്രയോജന പദ്ധതി (ചെയിൻ സ്കീം) പോസ്റ്റ് കാർഡിൽ മുകളിൽ കാണിച്ചിരിക്കുന്ന രീതിയിൽ ഒമ്പത് ബ്ലാങ്ക് ചതുരം വരയ്ക്കുക 3 മുതൽ 11 വരെയുള്ള അക്കങ്ങൾ ഉപയോഗിച്ച് ലംബമായോ പാദമായോ കർണ്ണമായോ കൂട്ടിയാൽ മൊത്തം ഇരുപത്തിയൊന്ന് വരത്തക്കവണ്ണം കോളങ്ങൾ പൂരിപ്പിക്കുക. ഒരു അക്കം ഒരുപ്രാവശ്യം മാത്രമേ ഉപയോഗിക്കാവൂ. പ്രവേശന ഫോറം 15 ദിവസത്തിനകം കിട്ടിയിരിക്കണം.

**TELESTAR AGENCIES (WKK)**

Post Box No. 9421, Delhi–110051.

---



## ആധുനിക കവികളിൽ ശ്രേഷ്ഠനായ ബാലചന്ദ്രൻ ചുള്ളിക്കാടിന്റെ കവിതകൾ കവിയുടെ ശബ്ദമാന്ത്രികതയിൽ

അക്ഷരങ്ങളുടെ വക്കൊടിയാതെ അർത്ഥത്തിന് പിഴവുപററാതെ സാങ്കേതികത്തികവോടെ ആലേഖനം ചെയ്യപ്പെടുന്ന ഈ കാസററ് ജൂൺ അവസാനവാരം പുറത്തിറങ്ങുന്നു.

മുഖവില 40 രൂപാ

മുൻകൂർ പണമടയ്ക്കുന്ന 3000 പേർക്ക് വിലയിൽ 20% കിഴിവ്.

അയയ്ക്കേണ്ട തുക 32 രൂപാ മാത്രം

പണമടയ്ക്കേണ്ട അവസാനത്തീയതി മെയ് 31. 1985

വില M. O/ D.D ആയി അയയ്ക്കുക ഈ വിലാസം ഉപയോഗിക്കുക.

GHAZAL CASSETTES
P. B. NO. 2267
U. S. Road
Trivandrum
695010.

ഇന്ത്യയിലും വിദേശത്തും ഏജൻസി വ്യവസ്ഥകൾക്ക് എഴുതുക.

Arun Advtg



305 1985-may 19





എം കൃഷ്ണൻനായർ

# സാഹിത്യവാരഫലം

**കാ**റൽമാർക്സിൻെറ ഏതു പ്രബന്ധവും വായിക്കാൻ രസമാണ്. വിശേഷിച്ചും അദ്ദേഹത്തിൻെറ The Eighteenth Brumaire of Loius Bonaparte എന്ന പ്രബന്ധം. ഫ്രഞ്ച് വിപ്ലവപ്പഞ്ചാംഗമനുസരിച്ച് രണ്ടാമത്തെ മാസമാണ് 'ബ്ര്യൂമർ. *

ലോകചരിത്രത്തിലെ എല്ലാ പ്രധാനപ്പെട്ട സംഭവങ്ങളും മഹാവ്യക്തികളും രണ്ടു തവണയുണ്ടാകുന്നു എന്നു ഹേഗൽ എവിടെയോ പറഞ്ഞതു് എടുത്തെഴുതിക്കൊണ്ടാണ് മാർക്സ് ആ പ്രബന്ധം ആരംഭിക്കുന്നതു്. ആദ്യത്തേതു് 'ട്രാജഡി' രണ്ടാമത്തേതു 'ഫാഴ്സ്' ' എന്നുകൂടെ ചേർക്കാൻ ഹേഗൽ മറന്നുപോയിയെന്നു മാർക്സ് പരിഹാസപൂർവ്വം പറയുന്നു. റൊബസ്പ്യേർ എന്ന വിപ്ലവകാരിക്കുശേഷം ലൂയിബ്ലാങ്. 1793-ലെ വിപ്ലവത്തിനുശേഷം 1848-ലെ വിപ്ലവം. നെപ്പോളിയനുശേഷം അദ്ദേഹത്തിൻെറ അനന്തരവനായ ലൂയിബോണപ്പാർട്ട്. ട്രാജഡി എന്നു മാർക്സ് പറയുന്നതു് വ്യക്തിയുടെയും സംഭവത്തിൻെറയും ഉദാത്ത സ്വഭാവം സൂചിപ്പിക്കാനാണ്. മാർക്സ് നല്കിയ ഉദാഹരണങ്ങളിൽ രണ്ടാമത്തേതു് എപ്പോഴും ഫാഴ്സാണ് അല്ലെങ്കിൽ പരിഹാസ ചിത്രമാണ്. മാർക്സിൻെറ ഈ മതം കടം വാങ്ങിപ്പറഞ്ഞാൽ വള്ളത്തോൾ ട്രാജഡിയും വെണ്ണിക്കുളം ഫാഴ്സുമാണ്. ചങ്ങമ്പുഴ ട്രാജഡി; അദ്ദേഹത്തിൻെറ അനുകർത്താക്കൾ പരിഹാസ ചിത്രങ്ങൾ.

മൗലികതയെയും ഹാസ്യാനുകരണത്തെയും ഇങ്ങനെ അവതരിപ്പിക്കുന്നതിനിടയിൽ മാർക്സ് ഭാഷയെക്കുറിച്ചും പറയുന്നുണ്ടു്. പ്രഥമം ഒരു പുതിയ ഭാഷ പഠിക്കുകയാണെന്നു വിചാരിക്കുക. ഓരോ വാക്കു പഠിക്കുമ്പോഴും നമ്മൾ മാതൃഭാഷയിലേക്ക് അതിനെ രൂപാന്തരീകരണം ചെയ്യും. (re-translate). ഒടുവിൽ സ്വന്തം ഭാഷയുടെ ചൈതന്യം സ്വായത്തമാകുമ്പോൾ റീട്രാൻസലേയ്ഷൻ വേണ്ടെന്നാകും. മാതൃഭാഷയെ അപ്പോൾ മറക്കുകയും ചെയ്യും. കാവ്യജീവിതം ആരംഭിച്ച കാലത്തു് വള്ളത്തോൾ വെണ്മണികവിതയിലേക്ക് എത്തും രൂപാന്തരീകരണം നടത്തിയിരുന്നു. ചൈതന്യം സ്വായത്തമായ കാലയളവിൽ അദ്ദേഹം മഗ്ദലനമറിയം രചിച്ചു. വെണ്മണികവിതയെ മറന്നു. ജി. ശങ്കരക്കുറുപ്പ് ആദ്യകാലയളവിൽ 'റീട്രാൻസലേയ്ഷൻ' നടത്തിയതു് വള്ളത്തോൾകവിതയിലേക്കായിരുന്നു. സാഹിത്യകൗതുകം നാലുഭാഗങ്ങളും ആ പ്രക്രിയയ്ക്കു് ഉദാഹരണങ്ങളാണ്. 'വിശ്വദർശനം' രചിച്ച കവിക്കു രൂപാന്തരീകരണം വേണ്ട. അവിടെ അദ്ദേഹം ഭാഷയുടെ ചൈതന്യം സ്വായത്തമാക്കിക്കഴിഞ്ഞു.

ഈ പുനരവതരണം—re-translation—കഥാകാരന്മാർ നടത്തുന്നുവെന്ന് സംശയമുണ്ടാകുമ്പോൾ എനിക്ക് വല്ലാത്ത വൈഷമ്യമാണ്. രണ്ടു കാരണങ്ങളാലാണ് ആ വൈഷമ്യമുണ്ടാകുന്നതു്. 'ഇക്കഥ പരകീയം' എന്നു ഞാൻ ഉറപ്പിച്ചു പറയുമ്പോൾ അതു് അസത്യമാണെങ്കിൽ രചയിതാവിനെ വേദനിപ്പിക്കുമല്ലോ എന്നതു് ഒരു കാരണം. സത്യമാണ് എൻെറ പ്രസ്താവമെങ്കിലും കഥാകാരനു വേദന തോന്നും. അങ്ങനെ വേദനിപ്പിക്കുന്നതു് എനിക്കിഷ്ടമല്ല എന്നതു് മറ്റൊരു കാരണം. എന്നാലും തോന്നുന്നതു തുറന്നുപറയാൻ ഞാൻ നിർബ്ബന്ധനാണ്. അതുകൊണ്ടു പറയട്ടെ. എൻ. പി. ഹാഫീസ് മുഹമ്മദ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെഴുതിയ 'ചുവന്ന പൂവ്' ' എന്ന കഥയ്ക്കു് റഷ്യൻ സാഹിത്യകാരൻ ഗാർഷിൻെറ Red Flower എന്ന കഥയോടു സാദൃശ്യമുണ്ടു്. ഹാഫീസ് മുഹമ്മദിൻെറ കഥയിൽ മുഹമ്മദ് എന്നൊരാൾ ഒരാശുപത്രിയിൽ വരുന്നതായി വർണ്ണിക്കുന്നു. ഒരുകാലത്തു് അയാളുടെ കാമുകിയായിരുന്ന വിജയയാണ് അവിടത്തെ പ്രധാനപ്പെട്ട ഡോക്ടർ. ഹൃദയത്തിൽ ശസ്ത്രക്രിയ നടത്തുന്നവളാണ് വിജയ. പക്ഷേ അവിടെ കിടക്കുന്നവരിൽ ചിലർക്കു ഹൃദയമില്ല. ഹൃദയമില്ലാത്തവരെ ശസ്ത്രക്രിയയ്ക്കു വിധേയരാക്കിയിട്ടു് എന്തിനേകാൻ? മററു പലരും മരിക്കാനുള്ളവർ. അവരോടു് ആ രഹസ്യം പറയുന്നില്ല ഡോക്ടർ. അവർ മുഹമ്മദിനെ മേശമേൽ കിടത്തി ശസ്ത്രക്രിയ നടത്തുന്നു. ഓപ്പറേഷൻ കഴിഞ്ഞു് വാരിയെല്ലുകളെ താഴെ നിന്ന് ഉയർത്തിയെടുക്കുന്നതു് ഒരു ചുവന്ന പനിനീർപ്പൂവ്.

ഹേഗൽ 'ഫാഴ്സ്' '
മറന്നു: മാർക്സ്



ഗാർഷിൻെറ ആത്മകഥാപരമായ 'ചുവന്ന പൂവ്' ' എന്ന കഥയിൽ ഒരു ഭ്രാന്തനെ ഒരു ഭ്രാന്താലയത്തിൽ കൊണ്ടുവരുന്നതായിട്ടാണ് വർണ്ണന. അവിടെ അനേകം ഭ്രാന്തന്മാർ. വന്നെത്തിയ ഭ്രാന്തൻ വിചാരിക്കുന്നു ആ കെട്ടിടത്തിൻെറ പിറകുവശത്തു വിടർന്നുനില്ക്കുന്ന ചുവന്ന പൂക്കളിലാണ് ലോകത്തിൻെറ തിന്മ മുഴുവൻ ഇരിക്കുന്നതെന്ന്. അയാൾ ആ പൂക്കൾ ആരും കാണാതെ പറിച്ചെടുത്തു് ഉടുപ്പിനകത്തു് ഹൃദയത്തോടു ചേർത്തുവയ്ക്കുന്നു. താൻ അതുകൊണ്ടു മരിക്കുമെന്ന് അയാൾക്കറിയാം. എങ്കിലും ലോകം തിന്മയിൽ നിന്നു മോചനം നേടുമല്ലോ എന്നാണ് ഭ്രാന്തൻെറ വിചാരം. കഥയുടെ അവസാനമിങ്ങനെ. ''അവർ അയാളെ സ്ട്രെച്ചറിൽവച്ചിട്ട് മുറുക്കിവച്ച അയാളുടെ കൈ വിടർത്തി ചുവന്ന പൂവ് എടുക്കാൻ ശ്രമിച്ചു. പക്ഷേ, മരണം കൊണ്ടു് ആ കൈ മുറുകിവലിഞ്ഞുപോയി. അയാൾ ആ വിജയചിഹ്നം ശവക്കുഴിയിലേക്കുതന്നെ കൊണ്ടുപോ

---

* വാങ്ദേമെയിർ—Vendimiaire (മുന്തിരിപ്പഴം), ബ്ര്യൂമർ—Brumaire (മൂടൽമഞ്ഞ്), ഫ്രീമെർ—Frimaire (മഞ്ഞും ആലിപ്പഴവും), നീവോസ്—Nivose (ഹിമം), പ്ളൂവ്യോസ്—Pluviose (മഴ), വാങ്തോസ്—Ventose (കാററ്), ഷെർമീനൽ—Germinal (വിത്തു്), ഫ്ളോറേയൽ—Floreal (പൂവ്), പ്രീറിയേൽ—Prairial (പുൽത്തകിടി), മെസ്സിഡോർ—Messidor (കൊയ്ത്തു്), തെർമിഡോർ—Thermidor (ചൂട്), ഫ്രൈക്ററിഡോർ—Fructidor (ഫലം) എന്ന മാസങ്ങൾ. നാടകകർത്താവും വിപ്ലവകാരിയുമായിരുന്ന ഫേബ്ര് ദാഗ്ളാങ്തീൻ (Fabre D'eglantine) ആണ് ഈ പഞ്ചാംഗത്തിൻെറ കണ്ടുപിടിത്തക്കാരൻ. അദ്ദേഹത്തെ മററു വിപ്ലവകാരികൾ ഗില്ലററിനിൽ വധിച്ചു.

യി.'' തിമ്മയുടെ നേർക്കുള്ള ഗാർഷിന്റെ മനോഭാവം ഇവിടെ പ്രകടമാണ്. ഹാഫീസ് മുഹമ്മദിന്റെ കഥയിലെ പ്രമേയം വിഭിന്നമാണ്. ഗാർഷിന്റെ ചുവന്ന പൂവ് തിന്മയുടെ പ്രതീകമാണെങ്കിൽ ഹാഫീസ് മുഹമ്മദിന്റെ ചുവന്നപൂവ് സ്നേഹത്തിന്റെ പ്രതിരൂപമാണ്. പക്ഷേ മററ് അംശങ്ങളിൽ അവ വിഭിന്നങ്ങളാണെന്ന് എഴുതാൻ എനിക്ക് ധൈര്യം പോരാ. അന്തരീക്ഷസൃഷ്ടിയിൽ, ആഖ്യാനരീതിയിൽ, കഥയുടെ പേരുകളിൽ ഒക്കെ സാദൃശ്യം.. റഷ്യൻകഥയിൽ ചുവന്ന പൂക്കൾ പോപ്പിച്ചെടികളിൽ വിടർന്നുനില്ക്കുന്നു. മലയാളകഥയിൽ ചുവന്ന പനിനീർപ്പൂവിന്റെ ചിത്രം ചുവരിൽ. ''മുഖം മൂടി, ശരീരം മൂടി, അനസ്തേഷ്യ കൊടുത്തു. വാരിയെല്ലുകൾക്കിടയിൽ അടയാളം വരച്ചു. സമയമേറെക്കഴിഞ്ഞിട്ടും അവർ മയക്കത്തിലേക്ക് വീഴുന്നില്ല. മരുന്നുകുത്തിവച്ചു. ബോധം വിടുന്നില്ല. കുഴഞ്ഞശരീരത്തിൽ വീണ്ടും മയക്കമരുന്നു കുത്തിക്കേററി'' എന്ന ഭാഗത്തു് ഹാഫീസ്മുഹമ്മദ് സ്പഷ്ടമാക്കുന്ന അനിസ്തീസ്യയുടെ നിഷ്പ്രയോജനത്വം ഗാർഷിനും സ്പഷ്ടമാക്കുന്നുണ്ട്.

''Morphine? Chloral? he said half questioningly.

The morphine did not work Yesterday.''

ഗാർഷിന്റെ കഥ മാസ്ററർപീസാണ്. സാന്ദ്രതയാർന്ന ആ കഥ പേടിസ്വപ്നത്തിന്റെ പ്രതീതി ഉളവാക്കുന്നു. ഹാഫീസ് മുഹമ്മദിന്റെ കഥ ശിഥിലമാണ്. പ്രമേയം ജനിപ്പിക്കുന്നെ അർത്ഥനകൾക്ക് യോജിച്ച രീതിയിലല്ല അതിലെ സംഭവ സന്നിവേശങ്ങൾ. കഥാകാരൻ കോപിക്കരുത്. അദ്ദേഹത്തിൽ ഞാൻ ആരോപിക്കുന്ന പുനരവതരണം മിഥ്യാകല്പനമാണെങ്കിൽ അങ്ങനെതന്നെ പറയൂ. ആ 'ഇൻറലക്ച്വൽ ഓണിസ്ററിയിൽ' വിശ്വാസമർപ്പിക്കാൻ ഞാൻ സന്നദ്ധനാണ്.

ജി: തുടക്കം
വള്ളത്തോളിന്റെ
റീട്രാൻസ്ലേഷൻ





വള്ളത്തോൾ: ട്രാജഡി

## അടുത്ത ജന്മത്തിലെങ്കിലും

ഇതെഴുതുന്ന ആളിന് മഹാവ്യക്തികളെ പരിചയമില്ല. അറിയാവുന്നവർ ഒന്നോ രണ്ടോ പേർ. അതുകൊണ്ടാണ് കുട്ടികളെ ചില വ്യക്തികളുടെ പേരുകൾ മാത്രം പറയുന്നതു്. സ്ഥലങ്ങളും ഞാൻ കണ്ടിട്ടില്ല. കേരളത്തിൽ തൃശ്ശൂരിനു വടക്കോട്ടുള്ള ഒരു സ്ഥലത്തും എനിക്ക് പോകാൻ കഴിഞ്ഞിട്ടില്ല. കോഴിക്കോടും കൊയിലാണ്ടിയും മററും കാണാതെതന്നെ ഞാൻ ജീവിതം അവസാനിപ്പിക്കുമെന്നു തോന്നുന്നു. അതുപോലെ മഹാനഗരങ്ങളും. ബോംബെ, ഡെൽഹി, കൽക്കട്ട ഈ പട്ടണങ്ങളും എന്റെ പാദപാംസുക്കൾ അണിഞ്ഞു് അവിശുദ്ധമായിട്ടില്ല, ആകുകയുമില്ല. അതുകൊണ്ട് മഹാവ്യക്തികളെക്കുറിച്ച് എപ്പോഴും പറയുന്ന, അവരോടു ഗാഢസമ്പർക്കം പുലർത്തുന്ന ഡി. സി. കിഴക്കേമുറിയെ എനിക്ക് ഇഷ്ടമാണ്, ബഹുമാനമാണ്. ഇത്തവണത്തെ കുങ്കുമം വാരിക നോക്കുക. ഡി. സി. എഴുതുന്നു: ''ഇന്ന് എൻ. വി. കൃഷ്ണവാരിയരും ഞാനുംകൂടി ദൽഹിക്കു പുറപ്പെടുകയാണ്. ഞങ്ങൾക്കു രാഷ്ട്രപതിയെയും പ്രധാനമന്ത്രിയെയും കണ്ടു സ്വല്പം ചർച്ച നടത്തേണ്ട കാര്യമുണ്ട്.'' എന്തു ഭാഗ്യം! 'ഹന്ത ഭാഗ്യം ജനാനാം.' രാഷ്ട്രപതിയോ പ്രധാനമന്ത്രിയോ തിരുവനന്തപുരത്തുവന്നാൽ എനിക്കു റോഡിലെ ആൾക്കൂട്ടത്തിനിടയിൽ ചെന്നുനിന്ന് തലപൊക്കി ഒന്നു നോക്കാം. കണ്ടാലായി, കണ്ടില്ലെങ്കിലായി. അതാണോ ഡി. സി.യുടെ നില. അപ്പോയ്മെൻറ് ഫിക്സ് ചെയ്യുന്നു. പറക്കുന്നു.

വെണ്ണിക്കുളം: ഫാഴ്സ്



ചെല്ലുന്നു. ഹസ്തദാനം നടത്തുന്നു. ചർച്ച നടത്തുന്നു. ഇടയ്ക്കു ചായ കുടിക്കുന്നു. സന്തോഷത്തോടെ മടങ്ങുന്നു.

ഇതിനൊക്കെ പ്രഭാവവും പ്രാഭവവും ഉള്ള ഡി. സി. ഇന്ത്യൻ അഡ്മിനിസ്ട്രേറ്റീവ് സർവീസിലെ അംഗമായിരുന്ന, ഇപ്പോൾ പാർലമെൻറംഗമായ കൃഷ്ണകുമാറിനെ ''നമ്മുടെ കൃഷ്ണകുമാർ'' എന്നു വിശേഷിപ്പിച്ചാൽ ക്ഷുദ്രജീവിയായ ഞാനെന്തിന് അദ്ഭുതപ്പെടണം? [''കുറെ വർഷങ്ങൾക്കു മുൻപ് നമ്മുടെ കൃഷ്ണകുമാറിന്റെ (അന്നു കളക്ടർ, ഇന്ന് എം. പി.) കല്യാണം കനകക്കുന്നു കൊട്ടാരത്തിൽ വച്ച്'' —എന്നു ഡി. സി. ലേഖനത്തിൽ] എനിക്കു കൃഷ്ണകുമാറിനെ ഒന്നു കാണണമെന്നുണ്ടായിരുന്നു. സാധിച്ചില്ല. തിരുവനന്തപുരത്തെ ആയുർവേദ കോളേജിനടുത്ത് ബസ്സ് കാത്തു നില്ക്കുമ്പോൾ ആകൃതി സൗഭഗമുള്ള ഒരു യുവാവ് ജാഥ നയിക്കുന്നതു കണ്ടു. ആരാണ് അദ്ദേഹമെന്നു ചോദിച്ചപ്പോൾ 'കൃഷ്ണകുമാർ' എന്ന് ആരോ പറഞ്ഞു. അങ്ങനെ ഒരിക്കൽമാത്രം ഞാനദ്ദേഹത്തെ കണ്ടു. ഡി. സിക്കാണെങ്കിൽ 'നമ്മുടെ' എന്നു വിശേഷിപ്പിക്കാൻതക്ക വിധത്തിൽ അദ്ദേഹത്തെ പരിചയമുണ്ട്, അദ്ദേഹത്തോടു ബന്ധമുണ്ട്. ഇവിടെയും തീർന്നില്ല. ''എന്റെ അടുത്തുണ്ടായിരുന്നതു് എം. കെ. കെ. നായരാണ്'' എന്ന് അടുത്ത വാക്യം. മഹാവ്യക്തികളെക്കുറിച്ചുള്ള പരാമർശം തീരുന്നില്ല. എ. പി. ഉദയഭാനുവിലേക്ക് അതു ചെല്ലുന്നു. ഡി. സി. യുടെ മുൻപുള്ള പല ലേഖനങ്ങളിലും ഇമ്മട്ടിൽ മഹാവ്യക്തികളോടുള്ള അദ്ദേഹത്തിന്റെ ബന്ധം സാധാരണ സംഭവമെന്ന മട്ടിൽ ആവിഷ്കരിക്കപ്പെട്ടിട്ടുണ്ട്. ഇതൊക്കെ കണ്ടിട്ടാണ് 'വിധി' എന്നതിൽ ഞാൻ വിശ്വസിക്കുന്നതു്. ചിലർ ഡി. സി. യെപ്പോലെ ജനിക്കുന്നു; മറ്റു ചിലർ എന്നെപ്പോലെയും. എന്റെ കൈകൊണ്ട് ഉത്തരക്കടലാസ്സിൽ മാർക്കിട്ടതിന്റെ പേരിൽ ക്ലാസ്സ് വാങ്ങിച്ച്, അതിന്റെ പേരിൽ ഐ. എ. എസ്സ് പരീക്ഷയിൽ കടന്നുകൂടി ജയിച്ച ഒരു യുവാവ് അടുത്ത കാലത്തു ഒരു മീറ്റിങ്ങിൽ ആദ്യം പ്രസംഗിച്ച എന്നെ നിന്ദിച്ചു പ്രസംഗിച്ചു. ഭാഗ്യദോഷം! വിധി! എനിക്ക് ഇനിയുമൊരു ജന്മമുണ്ടെങ്കിൽ ഡി. സിയായി ജനിക്കാനാണ് ആഗ്രഹം.

* * *

സായ്പ് പറഞ്ഞ കഥയാണ്. ഒരാപ്പിൾ മരത്തിന്റെ ചുവട്ടിൽ ഒരു പനിനീർച്ചെടിയുണ്ടായിരുന്നു. അതിൽ ചേതോഹരങ്ങളായ പൂക്കളും. ആളുകൾ ചെടിയെ അഭിനന്ദിച്ചപ്പോൾ അതു് അഹങ്കരിച്ചു:— ''എന്റെ പൂക്കൾ കൊണ്ടു ഞാൻ എല്ലാവരെയും സന്തോഷിപ്പിക്കുന്നു. ആരും എന്നെപ്പോലെയല്ല.'' ഇതു കേട്ട് ആപ്പിൾ മരം പറഞ്ഞു:— ''നീ പൂക്കൾ കൊടുക്കുന്നതിനു മുൻപ് അവ അടർത്തിയെടുക്കാൻ എത്തുന്നവരുടെ വിരലുകൾ മുറിക്കുന്നു, ഞാനാണെങ്കിൽ എന്റെനേർക്കു കല്ലെറിയുന്നവർക്കും ആപ്പിൾപ്പഴങ്ങൾ കൊടുക്കുന്നു.''

* * *

''വാരാണസി (കാശി) യിൽ പെട്ടു വേണമെന്നില്ല: അവിടത്തെ പുരോഹിതന്മാരുടെ പട്ടി കടിച്ചാൽ തന്നെ മരിക്കും മനുഷ്യൻ'' എന്നു ഡി. സി. മനോരാജ്യം വാരികയിൽ. വാരാണസി എന്ന ഡി. സി-യുടെ പ്രയോഗം ശരി. വാണാരസി, വരാണസി, വാരണസി എന്ന പേരുകളും ശരി. വരണ, അസി ഈ രണ്ടു നദികൾ ചേരുന്ന സ്ഥലമാണിതു്.

## മലബാർ സുകുമാരനെ നോക്കി

ഭാര്യയും ഭർത്താവും കുനെയുടെ ചികിത്സ നടത്താൻ തീരുമാനിച്ച് പട്ടിണി കിടക്കുന്നതായി ഭാവിക്കുന്നു. എന്നാൽ രണ്ടുപേരും രഹസ്യമായി ഭക്ഷണം കഴിക്കുന്നു. ഭാര്യയറിയാതെ ഉണ്ണാൻ ഭർത്താവു ചെല്ലുമ്പോൾ അവൾ ഊണുകഴിച്ചുകൊണ്ടിരിക്കുന്നു. ഇതു് മലബാർ കെ. സുകുമാരൻ എഴുതിയ ഒരു കഥയുടെ സാരം. തീവണ്ടിയാപ്പീസിൽവച്ച് ഒരുത്തി ഏല്പിച്ചുകൊടുക്കുന്ന കുട്ടിയുടെ പേരിൽ ഉണ്ടാകുന്ന വൈഷമ്യങ്ങളാകെ അദ്ദേഹം 'ആരാന്റെ കുട്ടി' എന്ന കഥയിൽ ഹൃദ്യമായി വർണ്ണിക്കുന്നു. അപ്രതീക്ഷിതമായതിനെ ആവിഷ്കരിച്ച് വായനക്കാരെ ആഹ്ലാദിപ്പിക്കാൻ സുകുമാരന് വല്ലാത്ത വൈദഗ്ദ്ധ്യമാണ്. 'ജഡ്ജിയുടെ കോട്ട്' എന്ന കഥയും ഓർമ്മയിലെത്തുന്നു. കളഞ്ഞുകിട്ടിയ രണ്ടു പവൻ പഴയ കോട്ടിന്റെ പോക്കറ്റിൽ ഇടുന്നു. അതു പിന്നെക്കാണുന്നില്ല. നിരാശനായി വീട്ടിലെത്തുമ്പോൾ കോട്ടിന്റെ ലൈനിങ്ങിന് അകത്തു് പവൻ കിടക്കുന്നതായി കാണുന്നു. സന്തോഷം. ഇമ്മാതിരിക്കഥകൾ വായിച്ചു ശീലിച്ചിട്ടുള്ള നമ്മളെ സുധാകരൻ തൃശ്ശിലേരി 'പപ്പായ' എന്ന കഥ എഴുതി മെനക്കെടുത്തേണ്ടിയിരുന്നില്ല. കപ്പളം (തിരുവനന്തപുരത്ത് അതാണ് പേരു്) അടർത്തിയെടുക്കാൻ ഒരുത്തൻ ചെല്ലുമ്പോൾ എല്ലാവരെയും പുച്ഛിക്കുന്ന ഒരു പൊലീസ് ഇൻസ്പെക്ടർ അതു പറിക്കാനായി കപ്പമരത്തിൽ കേറിയിരിക്കുന്നതായി കാണുന്നു. ഒട്ടും ഹാസ്യമില്ലാതെ, ഹാസ്യത്തിന്റെ നാട്യത്തോടെ രചിച്ച ഇക്കഥ അനുഗൃഹീതനായിരുന്ന മലബാർ കെ. സുകുമാരനെനോക്കി കൊഞ്ഞനം കുത്തുന്നു. (സുധാകരന്റെ കഥ മനോരാജ്യം വാരികയിൽ.)

## ഈറ്റാലോ കാൽവീനോ

ചേതോഹരമായ ഒരു നോവൽ വായിച്ചു. ഈറ്റാലോ കാൽവീനോയുടെ Invisible Cities. മംഗോൾ ചക്രവർത്തിയായിരുന്ന കുബ്ളി കാനിനെയും അദ്ദേഹത്തെ സന്ദർശിക്കാനെത്തിയ വെനീഷ്യൻ സഞ്ചാരി മാർകോപോളോവിനെയും കുറിച്ചാണ് ആ നോവൽ. മഹാനായ ചക്രവർത്തിയായിരുന്നല്ലോ കുബ്ളി കാൻ. സാമ്രാജ്യത്തിന്റെ അതിരുകൾ വർദ്ധിപ്പിച്ച അദ്ദേഹം കലാതല്പരനായി സുഖാസക്തനായി കഴിഞ്ഞുകൂടി. എങ്കിലും ഏതു മനുഷ്യനും ജീവിതത്തിന്റെ ക്ഷണികസ്വഭാവത്തെക്കുറിച്ച്, താൻ നേടിയതിന്റെയൊക്കെ അസ്ഥിരത്വത്തെക്കുറിച്ച് തോന്നലുണ്ടാവും. ഈ തോന്നലിന് സാന്ദ്രീകൃതാവസ്ഥ പ്രദാനം ചെയ്യുന്നു മാർക്കോപോളോ കണ്ട സ്ഥലങ്ങളുടെ വിവരണങ്ങൾ. ഓരോ തവണ പോളോ മടങ്ങിയെത്തുമ്പോഴും ചക്രവർത്തി അദ്ദേഹത്തിന്റെ വർണ്ണനങ്ങൾ കേൾക്കുന്നു. അവ കേൾക്കുമ്പോഴെല്ലാം തന്റെ മഹനീയമായ സാമ്രാജ്യത്തിന്റെ ജീർണ്ണതയെക്കുറിച്ച് അദ്ദേഹത്തിന് ഓർമ്മ വരും. ഈ ലോകത്തു് ''ജീവിച്ചിരിക്കുന്നവരെക്കാൾ മരിച്ചവരാണല്ലോ'' ഉള്ളതു് എന്നു ഗ്രഹിക്കും. ആവിഷ്കരണരീതികൊണ്ടും അന്യാദൃശമായ ഉൾക്കാഴ്ചകൊണ്ടും കാവ്യാത്മകമായ ഈ നോവലിനു സാർവലൗകികസ്വഭാവം കൈവരുന്നു. നോബൽസമ്മാനത്തിന് അർഹനാണ് കാൽവീനോ എന്നതിൽ ഒരു സംശയവുമില്ല.

## മനുഷ്യനോ ചിത്രശലഭമോ?

ചൈനീസ് മിസ്റ്റിക് ജ്വാങ്ങ്ത്സുവിന്റെ (Chuang Tzu) ആ പേരുള്ള പുസ്തകത്തിൽ പറയുന്നു:—

''ഒരിക്കൽ ജ്വാങ്ങ്ത്സു എന്ന പേരുള്ള ഞാൻ ചിത്രശലഭമായി മാറിയെന്നു സ്വപ്നംകണ്ടു. അങ്ങുമിങ്ങും പാറിപ്പറക്കുന്ന ചിത്രശലഭം. ചിത്രശലഭമെന്ന നിലയിൽ ഉണ്ടായ സങ്കല്പങ്ങളെക്കുറിച്ചേ എനിക്ക് അറിവുണ്ടായിരുന്നുള്ളൂ; മനുഷ്യനെന്ന നിലയിൽ എനിക്കുള്ള വ്യക്തിത്വത്തെക്കുറിച്ച് എനിക്കറിവില്ലായിരുന്നു. പെട്ടെന്നു ഞാനുണർന്നു. അതാ അവിടെ ഞാൻ ഞാനായിത്തന്നെ കിടക്കുന്നു. മനുഷ്യനായ ഞാൻ അന്നു ചിത്രശലഭമായിയെന്നു സ്വപ്നം കണ്ടോ? അതോ ഇപ്പോൾ ചിത്രശലഭമായ ഞാൻ മനുഷ്യനാണെന്നു സ്വപ്നം കാണുന്നുവോ? അക്കാര്യം ഇപ്പോൾ എനിക്കറിഞ്ഞുകൂടാ. മനുഷ്യനും ചിത്രശലഭത്തിനുമിടയ്ക്കു് ഒരു വേലിയുണ്ട്.''

(Translated by H. A. Giles)

ഒന്ന്, രണ്ടാമതോ മൂന്നാമതോ കാണപ്പെടും എന്നു സ്ഥാപിക്കാനാവാം ജ്വാങ്ങ്ത്സു ഇങ്ങനെ പറയുന്നതു്. ചിത്രശലഭം സ്വപ്നമാണോ? അതോ മനുഷ്യനെന്നഅവസ്ഥ സ്വപ്നമോ? ജ്വാങ്ങ്ത്സുതന്നെ വേറെ ആരുടെയെങ്കിലും സ്വപ്നമായിക്കൂടേ? അനുഭവങ്ങളെയും വിശാലമായ അർത്ഥത്തിൽ ജീവിതത്തിന്റെയും ഈ സ്വപ്നാത്മകതയെ, അസ്ഥിരതയെ കലാകൗമുദിയിലെ കഥാകാരൻ എം. രാഘവൻ 'സിംഹത്തിന്റെ വായ്' എന്ന കഥയിലൂടെ സ്ഫുടീകരിക്കുന്നു. അസ്ഥിരത്വമുണ്ടെങ്കിലും സ്വപ്നത്തിന്റെ

അവ്യക്തതയുണ്ടെങ്കിലും ജീവിതം പ്രവഹിച്ചു കൊണ്ടേയിരിക്കുന്നു.

കുരങ്ങു കുരങ്ങുമായി ഇണ ചേരുന്നു. മാൻ മാൻപേടയോടുകൂടി ചേരുന്നു. വ്ളാങ്ക് മത്സ്യത്തോടും. പുരുഷന്മാർ മേവോചിയാങ്ങിനെയും ലീച്ചിയേയും സ്നേഹിക്കുന്നു, [പ്രാചീനചൈനയിലെ രണ്ടു സുന്ദരികൾ—ലേഖകൻ]. ഇതിൽ സൗന്ദര്യത്തിന്റെ ശരിയായ മാനദണ്ഡമേതു്? ജ്വാങ്ങ്ദ്സുവിന്റെ തുടർന്നുള്ള ചോദ്യമാണിതു്. ചൈനാക്കാരൻ എത്രകണ്ടു കാമത്തോടു കൂടി ചൈനീസ്സുന്ദരിയെ വീക്ഷിച്ചിരിക്കുമോ അത്രകണ്ടു കാമത്തോടു കൂടിത്തന്നെ ആൺ കുരങ്ങു പെൺകുരങ്ങിനെ നോക്കിയിരിക്കും എന്നു് എന്റെ വിചാരം. സൗന്ദര്യത്തിനു് ഞാൻ കല്പിക്കുന്ന മാനദണ്ഡമല്ല രാഘവന്റെ മാനദണ്ഡം. എന്നാൽ എന്റെ മാനദണ്ഡം ശരിയാണെന്നു് ഞാനും രാഘവന്റേതു് ശരിയാണെന്നു് അദ്ദേഹവും വിചാരിക്കുന്നു.

## ററി. വി.

വടക്കൊരു കോളേജിലെ ഇക്കണോമിക്സ് ഡിപ്പാർട്ട്മെന്റിൽ നിന്നു് ഒരു പെൺകുട്ടി ഇറങ്ങി വരാന്തയിലേക്കു പോന്നപ്പോൾ പ്രൊഫസറുടെ കവിളിൽ ഒരു സിന്ദൂരപ്പൊട്ടു്. (സത്യം) എന്റെകൂടെ താമസിച്ചിരുന്ന ഒരു ഗണിതശാസ്ത്ര വിദ്യാർത്ഥി എന്റെ മേശയുടെ പുറത്തുവച്ചിരുന്ന ഡിജോൺസ് കോഡ്‌ലിവർ ഓയിൽ കൈയിലൊഴിച്ചു് തലയിലും മുഖത്തും തേച്ചുകൊണ്ടു് കുളിക്കാനായി പോയി. അയാളുടെ മേശയുടെ പുറത്തു് കുപ്പിയിൽ നീലിഭൃംഗാദി എണ്ണ ഉണ്ടായിരുന്നു. (സത്യം) കാമുകിയെ ആർത്തിയോടെ ഇരുട്ടത്തു ചുംബിക്കുമ്പോൾ അവളുടെ ജലദോഷമാർന്ന മൂക്കു് കാമുകന്റെ വായ്ക്കകത്തു് ആയിപ്പോകും. (നൂറു ശതമാനവും സത്യമാകാവുന്ന സങ്കല്പം) ഉറങ്ങിക്കിടക്കുമ്പോൾ ടെലിഫോൺ ബെല്ല് കേട്ടാൽ ചാടിയെഴുന്നേററു് സംസാരിക്കാനുള്ള ഭാഗം കാതിൽ വയ്ക്കും. (എന്റെ സത്യാത്മകമായ അനുഭവം.) ഇതൊക്കെ പ്രമാദങ്ങൾ. എന്നാൽ ഒരിക്കലും പ്രമാദം സംഭവിക്കാത്ത ഒരു കാര്യം പറയാം. നമ്മൾ ടെലിവിഷൻ കണ്ടുകൊണ്ടിരിക്കുന്നു. പെട്ടെന്നു കറന്റ് പോയി. ഇരുട്ടത്തു് കൈ ഓഫ് സ്വിച്ചിലേക്കുതന്നെ പോകും. തെററു് പററുകയേയില്ല. നമ്മെ പീഡിപ്പിക്കുന്ന ഉപകരണത്തിന്റെ ഓഫ് സ്വിച്ച് മാറിപ്പോകുന്നതെങ്ങനെ?

## പീഡനങ്ങളും മററും

പഴയ രീതിയിലുള്ള കവിതയ്ക്കു കെ. ജി. മേനോൻ ചെയ്യുന്ന ദോഷം പുതിയ രീതിയിലുള്ള കവിതയ്ക്കു നവീനന്മാർ ചെയ്യുന്ന ദോഷത്തെക്കാൾ വലുതാണു്. അതിനു തെളിവുണ്ടു് ജനയുഗം വാരികയിൽ. അദ്ദേഹമെഴുതിയ 'അപഭ്രംശ'ത്തിന്റെ ആദ്യത്തെ ചില വരികൾ കേട്ടാലും:—

കുഞ്ഞുമോളുടെ കുട്ടിക്കാലങ്ങൾ
ചിരിപ്പിക്കാൻ
വന്നനിലയ്ക്കന്നു കാവ്യച്ചിലങ്ക
കാലിൽകെട്ടി.
നർമ്മബോധങ്ങളെന്നിൽ
വററിപ്പോയെന്നാകിലും
ഓർമ്മതൻ ഒരു മുത്തൻചിപ്പിയിൽ
ജനിക്കുന്നു.
കവിതകുറിക്കുമെൻ പഴഞ്ചൻ
ശൈലികളിൽ
പുതുമക്കാർക്കിന്നൊന്നും കാണില്ല
രസിക്കുവാൻ.

ആഴമാർന്ന വികാരമില്ല എന്നല്ല പറയേണ്ടതു്. വികാരമേയില്ല. മാന്ത്രികതമാർന്ന പദവിന്യാസമില്ല എന്നല്ല പറയേണ്ടതു്. കവിതയ്ക്കു യോജിച്ച പദവിന്യാസമില്ല. ചുരുക്കത്തിൽ ഒന്നുമില്ല. വലിയ ഒരു പീഡനമാണു് ഈ കാവ്യം നിർവ്വഹിക്കുന്നതു്.

ഹംഗറിയിലെ കെട്ടുകഥകൾ അടുത്ത കാലത്തു വായിച്ചു. ഒരു കഥയിൽ ഞെട്ടാനറിയാത്ത ഒരു കൊച്ചുകുട്ടിയെ അവതരിപ്പിച്ചിരിക്കുന്നു. അവൻ തിരുവനന്തപുരത്തേക്കു പോന്നാൽ മതി. ഞെട്ടാൻ പഠിച്ചുകൊള്ളും. എസ്കോർട്ട്കാറുകൾ പാവങ്ങളെ കാലപുരിയിലേക്കു് അയയ്ക്കുന്നതു് കണ്ടാൽ, ഈ കടുത്ത ഉഷ്ണകാലത്തു് വിദ്യുച്ഛക്തി ഇല്ലാതാക്കി അധികാരികൾ ജനങ്ങളെ കഷ്ടപ്പെടുത്തുന്നതു കണ്ടാൽ, ടാപ്പ് തിരിക്കുമ്പോൾ വെള്ളം ഒരു തുള്ളിപോലും ഇല്ലാതിരിക്കുന്നതു കണ്ടാൽ, ഭീമമായ തുക അറുപതു ദിവസത്തിലൊരിക്കൽ വാങ്ങിച്ചിട്ടു് ടെലിഫോൺ എന്ന ഉപകരണത്തെ മിക്കവാറും മരിപ്പിച്ചിരുത്തിയിരിക്കുന്നതു കണ്ടാൽ കൊച്ചുകുട്ടി മാത്രമല്ല ഗർഭസ്ഥശിശുപോലും ഞെട്ടും. കുമാരി വാരികയിൽ കാഞ്ഞാവെളി വിജയകുമാർ എഴുതിയ 'അബുദാബിയിലെ മഴ' എന്ന കഥ വായിച്ചാൽ ഞെട്ടി ഞെട്ടി ബോധംകെടും. മഴ പെയ്യുമ്പോൾ അതു് അവസാനിക്കുന്ന സ്ഥലം കണ്ടുപിടിക്കാൻ ചിലർ പോയിപോലും. ഹംഗറിയിലെകൊച്ചുകുട്ടീ, ഞങ്ങളുടെ ഈ പട്ടണത്തിലേക്കു പോരൂ. ഞെട്ടാൻ പഠിക്കൂ.

ചെക്കോവ് നാലു വാക്യമെഴുതിയാൽമതി, ഒരു കൊച്ചു കലാശില്പമുണ്ടാകും. കെ. പി. തമ്പി നാലായിരം വാക്യമെഴുതിയാലും സാഹിത്യമാവുകയില്ലെന്നു് 'ചിററ' എന്നൊരു ബോറൻ കഥ രചിച്ചു സ്പഷ്ടമാക്കിത്തരുന്നു. (കഥ ചന്ദ്രിക വാരികയിൽ)

രാത്രി വൈകിയെത്തുന്ന മകനു് വഴി കാണിച്ചുകൊടുക്കാൻ അച്ഛന്റെ പ്രേതം ടോർച്ചുമായി എത്തുന്നു. ജനാർദ്ദനൻ എരമം ദേശം പൗരധ്വനി വാരികയിലെഴുതിയ ഒരു മിനിക്കഥയിൽ. അച്ഛൻ മാത്രമല്ല ഇക്കഥയും ഗോസ്റ്റ്തന്നെയാണേ.

രാജുനായർ നായരായതുകൊണ്ടാണോ അദ്ദേഹത്തെ കൂള്ളുടെ വാഴ്ത്തുന്നതെന്നു് ഒരു കാർട്ടൂണിസ്റ്റ് എഴുതിച്ചോദിക്കുന്നു. അധമനവനിൽ ഉള്ളതേ മററുള്ളവരിലും ചിലർ കാണൂ. രാജുനായർ ഏതു വർഗ്ഗത്തിൽപ്പെട്ട ആളായാലും ഹാസ്യചിത്രം വരയ്ക്കാൻ അറിയാം അദ്ദേഹത്തിനു്. ദീപികയിലെ അദ്ദേഹത്തിന്റെ ചിത്രങ്ങൾ ലക്ഷ്യവേധികളും രസകരങ്ങളുമാണു്.

* * *

ചുംബനം: (റഷ്യൻ മെഡിക്കൽ ഡിക്ഷനറിയിൽ) ശരീരത്തിനകത്തേക്കു ഭക്ഷണം കൊണ്ടുപോകാനുള്ള അവയവങ്ങളുടെ കൂട്ടിമുട്ടൽ.

(ഓക്സ്ഫോഡ് ഡിക്ഷനറിയിൽ):—
ചുണ്ടുകൾകൊണ്ടുള്ള ഓമനിക്കൽ.

(പ്രായംകൂടിയവരുടെ ഡിക്ഷനറിയിൽ):—തീർച്ചയായും രോഗം പകരുമെന്നതുകൊണ്ടു് എപ്പോഴും വർജ്ജിക്കേണ്ടതു്.

---

(43-ാം പേജിൽനിന്നു തുടർച്ച)

സിക്കുന്നു. ആ ഔചിത്യബോധത്തോടു് നാം കടപ്പെട്ടിരിക്കുന്നു.

അതുകൊണ്ടു് ഈ കാസററിൽക്കൂടി പുനർജീവിക്കുന്ന 'വന്ദേമാതരം' കേൾക്കുമ്പോൾ നാല്പത്തിമൂന്നു വർഷങ്ങൾക്കു മുൻപു് വിയ്യൂർ സെൻട്രൽ ജയിലിൽ വച്ചു് എല്ലാ പ്രഭാതങ്ങളിലും ഞങ്ങൾ പത്തിരുനൂറു രാഷ്ട്രീയത്തടവുകാർക്കൂടിച്ചേർന്നു് പരുക്കൻ ശബ്ദത്തിൽ പാടാറുണ്ടായിരുന്ന 'വന്ദേമാതര'ഗാനം ഓർമ്മയിൽ വരുന്നു. 'ഝണ്ഡാ ഊംചാ രഹേ ഹമാരാ'യും 'വൈഷ്ണവ ജനതോ'യും ഉണർത്തുന്ന വികാരങ്ങളും വിഭിന്നമല്ല.

പണ്ടു പാടിപ്പതിഞ്ഞ പ്രത്യേക ഈണങ്ങൾ ഇല്ലാതിരുന്ന ഇതിലെ ഏതാനും പാട്ടുകൾക്കു ദേവരാജൻ ഉചിതമായ ട്യൂണുകൾ നൽകിയിട്ടുണ്ടു്. (ഉദാഹരണമായി ''പോരാപോരാ നാളിൽ'' ''ജയ ജയകേരള,'' ''സാരേ ജഹാം സേ അച്ഛാ'' തുടങ്ങിയവ) അവയെല്ലാം ആപാദമധുരവും ആവേശോജ്ജ്വലവും ആയിട്ടുണ്ടു്.

ഇതിലെ എല്ലാ ഗാനങ്ങളോടും ഗായകന്മാരും ഗായികമാരുമായ ശീർകാഴി, ഗോവിന്ദരാജൻ, ജയചന്ദ്രൻ, മാധുരി, സുശീല തുടങ്ങിയവർ അങ്ങേയററം ആത്മാർത്ഥതയും നീതിയും പുലർത്തിയിരിക്കുന്നു എന്നെഴുതുവാൻ പ്രത്യേക സന്തോഷമുണ്ടു്. ഓരോ വരിയിലും അതാതു പാട്ടിന്റെ 'സ്പിരിററ്' ത്രസിച്ചുനില്ക്കുകയാണു്.

ഈ അഭിപ്രായക്കുറിപ്പു് അവസാനിപ്പിക്കുന്നതിനു മുമ്പ് ഒരു കാര്യംകൂടി പ്രത്യേകം എടുത്തുപറയേണ്ടതുണ്ടു്: 'രാജശ്രീ'യുടെ ഈ ഒന്നാമത്തെ കാസററിന്റെ ശബ്ദലേഖനവും, ഗായികാ ഗായകന്മാരുടേയും വാദ്യോപകരണങ്ങളുടേയും ശബ്ദസന്നിവേശവും അങ്ങേയററം മനോഹരമാണു്. ഈടുനിൽക്കുന്ന 'ക്വാളിററി' ഇതിനുണ്ടു് എന്നു് നിസ്സംശയം പറയാം.



# ചരിത്രരേഖകൾ

പൂച്ചസന്ന്യാസിയാകാൻ പോയപ്പോഴും എലി രാജാവായി.

—കിടങ്ങൂർ സിംഗപ്പൂർ ഹൈക്കമ്മീഷണറായിപ്പോയശേഷം, ഉപേന്ദ്രനാഥക്കുറുപ്പ് എൻ. ഡി. പി.യുടെ തലവനായതിനെപ്പററി വിമത എൻ.ഡി.പി. നേതാവ് എം. നീലകണ്ഠൻനായർ.

പൂച്ചസന്ന്യാസിയാണോ കിടങ്ങൂർ എങ്കിൽ യശശ്ശരീരനായ മന്നം എന്തായിരുന്നു നീലകണ്ഠൻ നായരേ?

* * *

ഞാനൊരു ജന്റിൽമാനല്ല, കമ്മ്യൂണിസ്റ്റാണ്.

—ഡോക്ടർ അശോക് മിത്ര, ബംഗാളിലെ ധനകാര്യമന്ത്രി.

അപ്പോൾ ആദ്യത്തേതാരാ? ജ്യോതിബസു?

* * *

പ്രധാന മന്ത്രിയായിരിക്കാൻ പററിയ പ്രകൃതക്കാരനല്ല ഞാൻ.

—ഗുൽസാരിലാൽ നന്ദ.

ചതിക്കല്ലേ നന്ദാജീ. നമ്മുടെ നഗ്നസന്ന്യാസി മാതിരെ കാര്യം അധോഗതിയാവും.

* * *

സസ്യലോകത്തിലെ ഏററവും വലിയ കൂട്ടുകുടുംബക്കാരൻ പുല്ലാണ്; നെല്ല് പുല്ലാണ്; ഗോതമ്പും പുല്ലാണ്; ചാമയും ചോളവും കരിമ്പും മുളയും എല്ലാം തന്നെ പുല്ലിന്റെ കുടുംബക്കാരാണ്.

—എ. പി. ഉദയഭാനു.

ഗാന്ധിജി പുല്ലാണ്; കാറൽമാർക്സ് പുല്ലാണ്; ജയപ്രകാശ്നാരായൺ പുല്ലാണ്; നെഹ്റു പുല്ലാണ്. ഇന്ദിരാഗാന്ധി പുല്ലാണ്. രാജീവ്ഗാന്ധി...

* * *

എന്റെ ചിന്തകളെ ഗുന്നാർമിർദാലും റവുൾ പ്രെബിഷും സ്വാധീനിച്ചിട്ടുണ്ടെന്ന് ഞാൻ നേരത്തേ പറഞ്ഞുവല്ലോ. എന്നാൽ കുട്ടിക്കാലം മുതൽതന്നെ എന്റെ ചിന്തകളെ ഏററവുമധികം സ്വാധീനിച്ചയാൾ ജവഹർലാൽ നെഹ്റുവാണ്.

—കേന്ദ്രമന്ത്രി വസന്ത്സാഠേ

അച്ഛൻ മകൾക്കയച്ച കത്തുകളുടെ ആദ്യാധ്യായം പള്ളിക്കൂടത്തിൽ വച്ചുവായിച്ചിട്ടുണ്ടെന്ന് നേരേ പറഞ്ഞാൽ പോരേ?

* * *

സോവിയററ്യൂണിയന്റെ ധീരവിജയത്തിൽ ലോകത്തിനുണ്ടായ നേട്ടങ്ങൾ വിലയിരുത്തേണ്ടതിന്റെ ആവശ്യകത ഇന്ന് ഏറിവന്നിരിക്കുകയാണ്.

—പുനലൂർ രാജൻ.

ഉണ്ണിരാജ, സുബ്രഹ്മണ്യശർമ്മ, പവനൻ എന്നിവരുടെ നിലയിലേക്കോ, രാജാ?

* * *

എല്ലാം ഈശ്വരനിൽ ചെന്നുചേരുന്നു. എന്നിട്ടും ഈശ്വരന്റെ ഈശ്വരത്വം ഇല്ലാതാവാത്തതെന്തേ?

—കുഞ്ഞുണ്ണി.

കേരള മുഖ്യമന്ത്രി കരുണാകരനോട് ഒന്നെഴുതിച്ചോദിക്കണം മാഷേ.

* * *

നമുക്ക് പാരമ്പര്യവും ടെക്നോളജിയും തമ്മിലുള്ള ഒരു സങ്കലനമാണ് വേണ്ടത്. പടിഞ്ഞാറൻ ഭൗതികവാദവും ഇന്ത്യയുടെ ആത്മീയതയും തമ്മിലുള്ള മേളനമല്ല.

—രാജീവ്ഗാന്ധി.

യുഗേ യുഗേ ജവഹർലാൽ!

* * *

നമ്മുടെ പ്രതിപക്ഷ നേതാക്കന്മാരാണ് ഞാനേററവും ഇഷ്ടപ്പെടുന്ന സ്ത്രീകൾ.

—'ചോ' രാമസ്വാമി.

കെ. പി. ഉണ്ണികൃഷ്ണനാണോ ചോയുടെ ഹേമമാലിനി?

* * *

രാജീവ് സർക്കാരിന്റെ നല്ലവശം തീരുമാനങ്ങൾ രാഷ്ട്രീയ പരിഗണനകളെ ആശ്രയിച്ചല്ല എന്നതാണ്. ചീത്തവശം പ്രശ്നങ്ങളോടെല്ലാം ബ്യൂറോക്രാററിക് സമീപനം എന്നതത്രേ.

—കുൽദീപ്നയ്യാർ.

നയ്യാർ അവർകൾക്ക് മോഡേൺ ജേർണലിസം തീരെ പിടിയില്ലെന്നു തോന്നുന്നു.

* * *

മൂന്നു വയസ്സായതുമുതൽ ഇന്നോളവും ഞാൻ അദ്ഭുതങ്ങൾ കാട്ടിപ്പോരുന്നു. പ്രകൃത്യതീത ശക്തി തനിക്കുണ്ട്.

—സ്വാമി സദാചാരി.

എന്നാൽപ്പിന്നെ അമേരിക്കയിലെങ്ങാനും പോയി തുലയരുതോ ഇവിടെക്കിടന്നു നാറുന്നതെന്തിന്?

* * *

ഷാ (കാശ്മീർ മുഖ്യമന്ത്രി)യും പത്നി ഖാലിദയും ചില ദൂതരെ വീട്ടിലേക്കയച്ചു ഞാനുമായി രമ്യതയിലാകാൻ വേണ്ടി. എന്നാൽ ഒരിക്കൽ കാലുമാറിയവൻ എന്നും കാലുമാറി തന്നെ ആയിരിക്കുമെന്നാണ് എന്റെ വിശ്വാസം. അവരെ ഞാൻ എന്റെ പാർട്ടിയിലേക്ക് തിരിച്ചെടുക്കുകയില്ല.

—ഫാറൂഖ് അബ്ദുള്ള.

പച്ചക്കൊടി കൊടുക്കല്ലേ!

